# കുണ്ടറ മാഹാത്മ്യം

**കെ. രാജേശ്വരി**

**എന്താണ് ടി.യു. കുരുവിളയും എം.എ. ബേബിയും തമ്മിലുള്ള വ്യത്യാസം? കുരുവിള ജോസഫ് ഗ്രൂപ്പ് കേരളാ കോൺഗ്രസുകാരനും യാക്കോബായ സുറിയാനി ക്രിസ്ത്യാനിയും; ബേബി മാർക്സിസ്റ്റുകാരനും ലത്തീൻ കത്തോലിക്കനും എന്നതാണോ? തീർച്ചയായും അല്ല. കുരുവിള ചെലവഴിക്കുന്ന പണം ടിയാന്റെ കാരണവന്മാർ സമ്പാദിച്ചതും, സ്വയം കച്ചവടം ചെയ്തുണ്ടാക്കിയതുമാണ്. മറിച്ച് ബേബി പൊടിക്കുന്നത് അർധപട്ടിണിക്കാർ മുതൽ അബ്കാരി മുതലാളിമാർ വരെയുള്ള പാർട്ടി ബന്ധുക്കൾ സംഭാവന നൽകിയ മുതലാണ്.**



എം.എ. ബേബി

കുണ്ടറ ചിന്തിക്കുന്ന രീതിയിൽ കേരളം ചിന്തിക്കുമെന്നാണ് പ്രമാണം. കുണ്ടറ നിയോജകമണ്ഡലത്തിൽ കോൺഗ്രസ് ജയിച്ചാൽ സംസ്ഥാനത്ത് യു.ഡി.എഫിന് ഭൂരിപക്ഷം കിട്ടും, കോൺഗ്രസുകാരൻ മുഖ്യമന്ത്രിയാകും. കുണ്ടറ പിടിക്കുന്നത് മാർക്സിസ്റ്റ് സ്ഥാനാർഥിയാണെങ്കിലോ, ഹജൂർ കച്ചേരിക്കു മുകളിൽ ചെങ്കൊടി പാറും.

കൊല്ലം-കൊട്ടാരക്കര റോഡിലാണ് കുണ്ടറ പട്ടണം. അലൂമിനിയം, കളിമൺ, കശുവണ്ടി, സ്റ്റാർച്ച് ഫാക്ടറികൾ മിക്കതും പൂട്ടിപ്പോയെങ്കിലും വ്യവസായ കേന്ദ്രമെന്നാണ് സങ്കൽപം. തിരുവിതാംകൂർ ചരിത്രത്തിൽ കുണ്ടറക്ക് നിസ്തുലമായ സ്ഥാനമുണ്ട്. ഇളമ്പള്ളൂർ ക്ഷേത്രനടയിൽ വെച്ചാണ് കൊല്ലവർഷം 984ാമാണ്ട് മകരമാസം ഒന്നാംതീയതി (11-1-1809) വേലുത്തമ്പി ദളവ കുണ്ടറ വിളംബരം പുറപ്പെടുവിച്ചത്: ''...രാജധർമത്തെ നടത്തി നാട്ടിൽ ഒള്ള മര്യാദക്ക് അഴിവു വരാതെ ഇരിക്കേണ്ടുന്നതിനു മനുഷ്യയത്നത്തിൽ ഒന്നു കുറഞ്ഞുപോയെന്നുള്ള അപഖ്യാതി ഒണ്ടാകാതെയിരിപ്പാൻ ആകുന്നെടത്തോളവും ഒള്ള പ്രയത്നങ്ങൾ ചെയികയും പിന്നത്തതിൽ ഈശ്വരാനുഗ്രഹംപോലെ വരുന്നതൊക്കെയും യുക്തമെന്നും നിശ്ചയിച്ചു അത്രെ അവർ തുടങ്ങിയിരിക്കുന്നതിനെ പ്രതിക്രിയയായിട്ടു ചെയ്യേണ്ടിവന്നു...''

ഇളമ്പള്ളൂർ, കൊറ്റംകര, കുണ്ടറ, നെടുമ്പന, പേരയം, പെരിനാട്, തൃക്കോവിൽവട്ടം പഞ്ചായത്തുകൾ ചേർന്നാൽ കുണ്ടറ നിയോജകമണ്ഡലമായി. 1965ലാണ് പഴയ തൃക്കടവൂർ ദ്വയാംഗമണ്ഡലം വിഭജിച്ച് കുണ്ടറ നിലവിൽ വന്നത്. അത്തവണ കോൺഗ്രസിലെ വി. ശങ്കരനാരായണപിള്ള ജയിച്ചു. 1967ൽ സി.പി.എമ്മിലെ പി.കെ. സുകുമാരൻ വിജയിച്ചു. 1970ലും '77ലും കോൺഗ്രസിലെ എ.എ. റഹിം, '80ൽ മാർക്സിസ്റ്റ് പാർട്ടിയിലെ വി.വി. ജോസഫ്, '82ൽ കോൺഗ്രസിലെ തോപ്പിൽ രവി, 1987ലും '96ലും സി.പി.എമ്മിലെ ജെ. മേഴ്സിക്കുട്ടിയമ്മ, '91ൽ കോൺഗ്രസിലെ അൽഫോൺസാ ജോൺ, 2001ൽ കോൺഗ്രസിലെ തന്നെ കടവൂർ ജി. ശിവദാസൻ.

കുണ്ടറയുടെ ചരിത്രവും സംസ്ഥാനത്തെ പൊതുവായ രാഷ്ട്രീയാന്തരീക്ഷവും വെച്ചുനോക്കിയാൽ ഇത്തവണ സി.പി.എമ്മാണ് ജയിക്കേണ്ടത്. മാർക്സിസ്റ്റ് സ്ഥാനാർഥി കേമനാണ് -സഖാവ് എം.എ. ബേബി. നാട്ടുകാരനാണ്. കുണ്ടറ മണ്ഡലത്തിൽപെട്ട പ്രാക്കുളമാണ് സഖാവിന്റെ ജന്മദേശം. കൊല്ലം എസ്.എൻ. കോളജിൽവെച്ചാണ് ബേബി കമ്യൂണിസത്തിലേക്ക് സ്നാനപ്പെട്ടത്. ബി.എ. പരീക്ഷ എഴുതിയപ്പോഴൊക്കെ തോറ്റെങ്കിലും രാഷ്ട്രീയത്തിൽ വിജയിച്ചു. എസ്.എഫ്.ഐയുടെ ദേശീയ പ്രസിഡന്റ്, ഡി.വൈ.എഫ്.ഐയുടെ ദേശീയ പ്രസിഡന്റ്, സി.പി.എം കേന്ദ്ര കമ്മിറ്റി അംഗം, രണ്ടുതവണ രാജ്യസഭാംഗം...

സാംസ്കാരിക രംഗത്ത് വ്യക്തിമുദ്ര പതിപ്പിച്ച മഹാനേതാവാണ് എം.എ. ബേബി. പുരോഗമന കലാസാഹിതിയുടെ ചുമതലക്കാരൻ, *കൈരളി* ടി.വിയുടെ മുഖ്യ ആസൂത്രകൻ, 'മാനവീയം' പരിപാടിയുടെ സംഘാടകൻ, സ്വരലയയുടെ തലതൊട്ടപ്പൻ. കമ്യൂണിസ്റ്റുകാരുടെ സംഗീതാഭിരുചിയെ കെ.എസ്. ജോർജിൽനിന്ന് ഉസ്താദ് ഫയാസ്ഖാനോളം എത്തിച്ച മഹാൻ. സാംസ്കാരിക നായകർക്ക് ഉറ്റതോഴൻ. തല്ലാനും തലോടാനുമറിയാം. മദമിളകിയ എം.എൻ. വിജയനെ വരെ ഒ

റ്റക്കു നേരിടും.

ബേബിയുടെ എതിരാളിയും മോശക്കാരനല്ല- അഡ്വക്കറ്റ് കടവൂർ ജി. ശിവദാസൻ. മുൻ മന്ത്രി, സിറ്റിംഗ് എം.എൽ.എ, കൊല്ലം ബാറിലെ അഭിഭാഷകൻ. അഡ്വ. എം.ഐ. ഷാനവാസ്, അഡ്വ. വയലാർ രവി എന്നിവരെയൊക്കെപ്പോലെ കോടതികാണാത്ത വക്കീലല്ല. ധാരാളം കേസും ഫീസുമുള്ളയാൾ. എമ്മെല്ലേയോ മന്ത്രിയോ ആയില്ലെങ്കിലും ജീവിക്കാൻ ചുറ്റുപാടുള്ള ദേഹം. വക്കീൽപണിയിലെന്നപോലെ രാഷ്ട്രീയത്തിലും വെന്നിക്കൊടി പാറിച്ചവൻ ശിവദാസൻ. നിയമസഭാംഗമായ നാലുതവണയും മന്ത്രിയായ മറ്റൊരാളില്ല.

വിപ്ലവ സോഷ്യലിസ്റ്റുകാരനായാണ് ശിവദാസൻെറ രംഗപ്രവേശം. പ്രോഗ്രസീവ് സ്റ്റുഡൻറ്സ് യൂനിയനിലും യു.ടി.യു.സിയിലും താരമായിരുന്നു. 1980ൽ ആർ.എസ്.പി ടിക്കറ്റിൽ നിയമസഭാംഗമായി. പാർട്ടി പിളർന്നപ്പോൾ ശ്രീകണ്ഠൻനായർക്കൊപ്പം നിന്നു. ശ്രീകണ്ഠൻ ചേട്ടൻെറ മരണശേഷം കരുണാകരൻെറ മേൽക്കോയ്മ അംഗീകരിച്ച് കോൺഗ്രസിൽ ചേർന്നു. ലീഡറും മകനും പിണങ്ങിപ്പിരിഞ്ഞപ്പോഴും പാർട്ടിയിൽ ഉറച്ചുനിൽക്കുന്നു.

മാർക്സിസ്റ്റ് പാർട്ടി, ലത്തീൻ കത്തോലിക്കർക്ക് സംവരണം ചെയ്ത മണ്ഡലമാണ് കുണ്ടറ. കോൺഗ്രസ് സ്ഥാനാർഥി മിക്കപ്പോഴും ഈഴവനായിരിക്കും. നായർ, ഈഴവ, ലത്തീൻ, മുസ്ലിം സമുദായങ്ങൾക്ക് നല്ല സംഖ്യാബലമുണ്ട്. ലത്തീൻകാരധികവും കോൺഗ്രസുകാരാണ്; ഈഴവർ മാർക്സിസ്റ്റുകാരും. വിരുദ്ധപക്ഷത്തുനിന്ന് പരമാവധി വോട്ടുതട്ടുകയാണ് രണ്ടു മുന്നണികളുടെയും ലക്ഷ്യം. എം.എ. ബേബിയും കടവൂർ ശിവദാസനും നേർക്കുനേർ ഏറ്റുമുട്ടുമ്പോൾ ചരിത്രം ആവർത്തിക്കുകയാണ്.

എസ്.എൻ. കോളജിലെ വിദ്യാർഥിസമരത്തിൽ വഹിച്ച വിപ്ലവകരമായ പങ്കാണ് മേഴ്സിക്കുട്ടിയമ്മക്ക് കഴിഞ്ഞതവണ വിനയായത്. പ്രിൻസിപ്പാളിനെ ബന്ദിയാക്കി ഒത്തുതീർപ്പിൽ ഒപ്പിടുവിച്ചതിന് സഖാവ് വലിയ വില നൽകേണ്ടിവന്നു. മേഴ്സിക്കുട്ടിക്കെതിരെ വെള്ളാപ്പള്ളി നടേശൻ ഇടയലേഖനം പ്രസിദ്ധീകരിച്ചു. ഈഴവ വോട്ടുബാങ്ക് ചോർന്നു, കുണ്ടറ കൈവിട്ടു.

ഇത്തവണ കടവൂരിന് എസ്.എൻ.ഡി.പിയുടെ പരസ്യ പിന്തുണയില്ല. എൻ.എസ്.എസിൻെറ കാരുണ്യം പ്രതീക്ഷിക്കാനുമാവില്ല. മറുവശത്ത്, ബേബിക്ക് ലത്തീൻ കത്തോലിക്കാ ഐക്യവേദി പിന്തുണ പ്രഖ്യാപിച്ചിട്ടുണ്ട്. കുണ്ടറയും ആലപ്പുഴയുമൊഴിച്ച് 138 സീറ്റിലും ഐക്യവേദി യു.ഡി.എഫിനെ അനുകൂലിക്കുന്നു എന്നതും പ്രസ്താവ്യമാണ്. കാലാകാലങ്ങളായി കൈപ്പത്തിക്ക് വോട്ടുകുത്തുന്ന മുസ്ലിംകളിൽ ഒരുവിഭാഗമെങ്കിലും ഇത്തവണ ബേബിസഖാവിനെ സഹായിക്കും.

നിരീശ്വരവാദിയായ മകന് യുക്തിവാദി സമ്മേളനത്തിൽ പങ്കെടുക്കാൻ ഈശ്വരവിശ്വാസിയായ അമ്മ അയൽവീട്ടിൽനിന്ന് പണം കടംവാങ്ങിക്കൊടുത്തു, ആ സമ്മേളനത്തിൽ പി. ഗോവിന്ദപ്പിള്ള ചെയ്ത പ്രസംഗം കേട്ട് എം.എ. ബേബി കമ്യൂണിസത്തിൽ ആകൃഷ്ടനായി എന്നാണ് ഐതിഹ്യം. അന്നും ഇന്നും നാസ്തികനാണ് ബേബിസഖാവ്. ബേബിക്ക് മകളെ കല്യാണം കഴിച്ചുകൊടുത്ത പാപത്തിന് ലൂയീസിൻെറ മൃതദേഹം പള്ളി സെമിത്തേരിയിലടക്കാൻ വൈദികൻ വിസമ്മതിച്ചു, തൃശ്ശിവപേരൂരുനിന്നു തിരുവനന്തപുരത്തുകൊണ്ടുവന്ന് വൈദ്യുത ശ്മശാനത്തിൽ ദഹിപ്പിച്ചു എന്നുമുണ്ട് പുരാവൃത്തം.

ദൈവവിശ്വാസിയല്ലെങ്കിലും ജനാധിപത്യ വിശ്വാസിയാണ് ബേബി. കുണ്ടറ മണ്ഡലത്തിൽ നാസ്തികരേക്കാൾ ആൾബലം ഈശ്വരവിശ്വാസികൾക്കാണ്. യുക്തിചിന്തയോട് അൽപമെങ്കിലും ചായ്വുള്ളത് കടവൂർ ശിവദാസൻെറ ജാതിക്കാർക്കാണ്. ലത്തീൻകാരും നായന്മാരും മുസ്ലിംകളുമൊക്കെ തനി മൂരാച്ചികൾ! അതുകൊണ്ട് സകല അമ്പലങ്ങളിലും പള്ളികളിലും കയറിയിറങ്ങി വോട്ടുപിടിക്കുകയാണ് എം.എ. ബേബി.

ചിറ്റുമല ദുർഗാക്ഷേത്രത്തിൽ പൊങ്കാല നടക്കുമ്പോൾ സ്ഥാനാർഥി ഓടിയെത്തി. സഖാവ് ഭഗവതിയെ തൊഴുതു, ഭക്തകളെയും തൊഴുതു. പേരയം ഭരണിക്കാവ് ദേവീക്ഷേത്രത്തിലെ സപ്താഹ യജ്ഞത്തിലും സമൂഹസദ്യയിലും പങ്കെടുത്തു. ഏപ്രിൽ 11ന് നബിദിന ഘോഷയാത്രയെ അഭിവാദ്യംചെയ്യാനെത്തിയ അതേ ആവേശത്തോടെ ദുഃഖവെള്ളിയാഴ്ച ദിവസമായ ഏപ്രിൽ 14ന് കുരിശിൻെറ വഴിയിലും പങ്കെടുക്കാനെത്തി. കുരിശിൻെറ വഴി, വിലാപയാത്രയാണെന്ന് പറഞ്ഞ് നാന്തിരിക്കൽ സെൻറ്റീത്താസ് പള്ളിയിടവകയിലെ വിശ്വാസികൾ സഖാവിനെ മടക്കിയയച്ചു! (പിതാവേ, ഇവർ ചെയ്യുന്നതെന്തെന്ന് ഇവരറിയുന്നില്ല) തെരഞ്ഞെടുപ്പ് കഴിയുമ്പോൾ ബേബി പി.സി. തോമസിനെപ്പോലെ വേളാങ്കണ്ണിയിൽ പോയി തല മുണ്ഡനം ചെയ്യുമെന്ന് ചില കുബുദ്ധികൾ പ്രചരിപ്പിക്കുന്നുണ്ട്. ഗോവിന്ദപ്പിള്ളയദ്ദേഹത്തിന് പുട്ടപർത്തിക്കു പോകാമെങ്കിൽ ബേബിക്ക് വേളാങ്കണ്ണിക്കും പോകാം.

കുണ്ടറയിൽ എല്ലാവരും അടക്കംപറയുന്നത് അടിയൊഴുക്കുകളെക്കുറിച്ചാണ്. അഷ്ടമുടിക്കായലിലെ അടിയൊഴുക്കല്ല, രാഷ്ട്രീയത്തിലെ അടിയൊഴുക്ക്. എത്ര വോട്ട് നിർജീവമാകും, എത്ര വലത്തുനിന്ന് ഇടത്തോട്ട് ഒഴുകും, എത്ര ഇടത്തുനിന്ന് വലത്തോട്ടു മാറും എന്നൊക്കെയുള്ള അഭ്യൂഹങ്ങൾ.

കേരളാ കോൺഗ്രസോ മുസ്ലിംലീഗോ കാര്യമായില്ല, കുണ്ടറയിൽ. യു.ഡി.എഫ് എന്നുപറഞ്ഞാൽ കോൺഗ്രസു മാത്രം. മുൻകാലങ്ങളിൽ കടവൂർജിയെ വിജയിപ്പിക്കാൻ ഓടിപ്പാഞ്ഞു നടന്ന കരുണാകരൻ ഗ്രൂപ്പുകാർ മുക്കാലും ഇപ്പോൾ ഡി.ഐ.സിയിലാണ്. ആ പാർട്ടി ഇപ്പോൾ ഐക്യമുന്നണിയിലുണ്ടോ എന്ന് അവർക്കുതന്നെ അറിയില്ല. കൊല്ലം ജില്ലയിൽ മുരളിയുടെ പാർട്ടിക്ക് ഒരു സീറ്റും കൊടുത്തിട്ടില്ല. മുസ്ലിംലീഗ് മൽസരിക്കുന്ന ഇരവിപുരത്തല്ലാതെ ഒരിടത്തും അവർ സജീവവുമല്ല. മന്ത്രിസ്ഥാനം പോയശേഷം കരുണാകരനെ തള്ളിപ്പറഞ്ഞ കടവൂർ ശിവദാസനെ തറപറ്റിക്കേണ്ടത് ഡി.ഐ.സിയുടെ ആവശ്യമാണ്. പിണറായി-മുരളി-കുഞ്ഞാലിക്കുട്ടി അച്ചുതണ്ടിൻെറ കാണാക്കരങ്ങൾ കുണ്ടറയിൽ ബേബിക്കു തുണയാകും.

കടവൂർ ശിവദാസൻ ജയിച്ചേ തീരൂ എന്ന നിർബന്ധമൊന്നും ഉമ്മൻകോൺഗ്രസിനുമില്ല. എറണാകുളത്ത് കെ.വി. തോമസും ചാലക്കുടിയിൽ സാവിത്രി ലക്ഷ്മണനും നേരിടുന്ന പ്രതിസന്ധി കുണ്ടറയിൽ ശിവദാസനും അനുഭവിക്കുന്നു. പ്രചാരണവും പ്രവർത്തനവുമൊക്കെ ഏതാണ്ടൊരു മട്ടിൽ മുന്നോട്ടുപോകുന്നു എന്നുമാത്രം.

പുറമേക്ക് ശാന്തമെങ്കിലും ഇതിനേക്കാൾ സ്ഫോടനാത്മകമാണ് ഇടതുമുന്നണിയിലെ കാര്യങ്ങൾ. സി.പി.എം, സി.പി.ഐ, ആർ.എസ്.പി കക്ഷികൾക്കാണ് പ്രാബല്യം. കേരളാ കോൺഗ്രസ് ഗ്രൂപ്പുകളും ജനതാദളുമൊക്കെ തീർത്തും അപ്രസക്തം. കൊല്ലം സീറ്റ് സി.പി.എം പിടിച്ചുപറിച്ചതിലുള്ള അമർഷം പുകയുന്നുണ്ട് ആർ.എസ്.പിയിൽ. അവർ മുൻകാല സഖാവ് കടവൂരിന് വോട്ടുകുത്തിയാൽ പോലും അദ്ഭുതപ്പെടാനില്ല. സി.പി.ഐക്കാരും അസംതൃപ്തരാണ്, വിപ്ലവ സോഷ്യലിസ്റ്റുകളോളം പ്രകടമല്ല വികാരമെന്നേയുള്ളൂ.

വി.എസ് പക്ഷക്കാരുടെ കൈലാസമാണ്, കുണ്ടറ. കടുത്ത അച്യുതാനന്ദ പക്ഷക്കാരിയായ മേഴ്സിക്കുട്ടിയമ്മയുടെ സീറ്റ് കൈക്കലാക്കിയാണ് ബേബി സഖാവിൻെറ രംഗപ്രവേശം. വി.എസ് പക്ഷക്കാർ പാരവെക്കും എന്ന സംസാരം പൊതുവെയുണ്ട്. മേഴ്സിക്കുട്ടിയമ്മയും പാർട്ടി ഏരിയാ സെക്രട്ടറി ജോസുകുട്ടിയും പെരിനാട് പഞ്ചായത്ത് പ്രസിഡൻറ് സജികുമാറും സദാ സ്ഥാനാർഥിക്കൊപ്പമുണ്ട്. ഗ്രൂപ്പ്വൈരം തെരഞ്ഞെടുപ്പുഫലത്തെ എത്രമാത്രം സ്വാധീനിക്കുമെന്ന് വോട്ടെണ്ണൽ കഴിഞ്ഞാലേ പറയാനാകൂ.

ഭാസുരേന്ദ്ര ബാബുവിൻെറ രംഗപ്രവേശമാണ് വി.എസ് പക്ഷക്കാരെ അലോസരപ്പെടുത്തുന്ന മറ്റൊരു സംഗതി. അച്യുതാനന്ദന് സീറ്റ് നിഷേധിച്ച നടപടിയെ ഏറ്റവും ശക്തമായി ന്യായീകരിച്ചയാളാണ് ഇദ്ദേഹം. മാർച്ച് 16ാം തീയതി *ഏഷ്യാനെറ്റ് ന്യൂസി*ലെ ചർച്ചക്കിടയിൽ ബാബു പ്രകടിപ്പിച്ച അഭിപ്രായം കുണ്ടറക്കാരും കേട്ടതാണ്. പിണറായിസം-കോടിയേരിസത്തിൻെറ കരുത്തനായ വക്താവും എം.എ. ബേബി, തോമസ് ഐസക്ക് എന്നിവരുടെ സ്തുതിഗായകനുമാണ് ഭാസുരേന്ദ്ര ബാബു.



*വി.എസ്. അച്യുതാനന്ദൻ*

**വി.എസിനെ വികസനവിരുദ്ധനും ന്യൂനപക്ഷ വിരുദ്ധനുമാക്കി മുദ്രയടിച്ച് സീറ്റ് നിഷേധിക്കാൻ പരിശ്രമിച്ചവരിൽ മുമ്പനാണ് എം.എ. ബേബിയെന്ന് കുണ്ടറക്കാർ ധരിച്ചുവശായിരിക്കുന്നു. കേന്ദ്ര കമ്മിറ്റിയിലും സംസ്ഥാന സെക്രട്ടേറിയറ്റിലും നടന്ന ചർച്ചകളെക്കുറിച്ച് ബൂർഷ്വാ മാധ്യമങ്ങൾ പ്രചരിപ്പിച്ച നുണകൾ ഈ സാധുക്കൾ വിശ്വസിച്ചതാകാം കാരണം. മെക്കാളെ പ്രഭുവിന് വിടുപണി ചെയ്ത മുളകുമടിശ്ശീലക്കാരൻ മാത്തുതരകൻെറ റോളിലാണോ കുണ്ടറക്കാർ ബേബിയെ കാണുന്നത്? അങ്ങനെയെങ്കിൽ, സഖാവിൻെറ വാട്ടർലൂവാകും കുണ്ടറ.**

"എ.ഡി.ബി വായ്പയുടെ കാര്യത്തിലും വിദേശ മൂലധന നിക്ഷേപത്തിൻെറ കാര്യത്തിലും നഷ്ടം വരുത്തിക്കൊണ്ടിരിക്കുന്ന പൊതുമേഖലാ സ്ഥാപനങ്ങളുടെ കാര്യത്തിലും ശാസ്ത്ര-വിദ്യാഭ്യാസ മേഖലകളിലും കാര്യമായ മാറ്റങ്ങൾക്ക് സി.പി.എം വിധേയപ്പെട്ടുകൊണ്ടിരിക്കുകയാണ് എന്നു നമുക്കുകാണാം. ഒരു കമ്യൂണിസ്റ്റ് പാർട്ടി അതിൻെറ അടിസ്ഥാന വീക്ഷണങ്ങളിൽ മാറ്റങ്ങൾ വരുത്തുമ്പോൾ വർഗപരമായ അതിൻെറ പരിഗണനകളുടെ മണ്ഡലത്തിലാണ് മാറ്റങ്ങൾ വരുത്തുന്നത് എന്ന് നാം തിരിച്ചറിയണം. ഏതെങ്കിലും ഒരു പ്രത്യേക വിഭാഗത്തിൻെറ താൽപര്യത്തിൽ മാത്രം ഊന്നിനിന്നുകൊണ്ട് കേരള സംസ്ഥാനത്തിൻെറ ഭരണാധികാര നേതൃത്വത്തിലേക്ക് ഉയരാൻ ഇനി സാധ്യമല്ലെന്ന് കേരളത്തിൻെറ ഇന്നത്തെ വികസിതാവസ്ഥ മനസ്സിലാക്കുന്ന സി.പി.എം നേതൃത്വം പഠിച്ചുകഴിഞ്ഞിട്ടുണ്ട്..."

മൂലധന നിക്ഷേപ താൽപര്യവുമായി ബന്ധപ്പെട്ട വ്യത്യസ്ത വിഭാഗങ്ങളെ നേരിൽ കാണാനും അവയുമായി ആശയവിനിമയം നടത്താനും വികസനത്തെ സംബന്ധിച്ച് അവയ്ക്കുള്ള ആശങ്കകൾ ദൂരീകരിക്കാനും കേരളയാത്രാ വേളയിൽ പിണറായി വിജയൻ നടത്തിയ ശ്രമത്തെ ശ്ലാഘിച്ചശേഷം "അതിവിപ്ലവകാരികൾക്ക് വികസനം കൊണ്ടുവരാനാകില്ല" എന്ന എം.എ. ബേബിയുടെ പ്രസ്താവനയോട് ഭാസുരേന്ദ്ര ബാബു ഇപ്രകാരം പ്രതികരിക്കുന്നു:

"സമസ്ത രംഗങ്ങളെയും ആധുനിക ശാസ്ത്രസാങ്കേതിക വിദ്യകൊണ്ട് ത്വരിപ്പിക്കാൻ പ്രാപ്തിയുള്ള സ്മാർട്ട് സിറ്റി പോലെയുള്ള വൈജ്ഞാനിക സംരംഭങ്ങളെയും എക്സ്പ്രസ് വേ പോലുള്ള സഞ്ചാരസാധ്യതകളെയും സ്വീകരിക്കുന്നതിനു പകരം ഇവയെയെല്ലാം കണ്ണടച്ച് എതിർക്കുന്ന ഒരു രീതിയാണ് തീവ്രവിപ്ലവം പറയുന്നവർ കൈയേറ്റുകാണുന്നത്."

അച്യുതാനന്ദനെയും എം.എൻ. വിജയനെയും ലാക്കാക്കി ഇങ്ങനെയും ഒരു വെടിപൊട്ടിച്ചുകാണുന്നു: "പഴയ ഗൃഹാതുരത്വ സങ്കൽപങ്ങളിൽ ഉഴറി ആനുകാലിക വസ്തുനിഷ്ഠതകളെ വിസ്മരിക്കുന്ന കമ്യൂണിസ്റ്റുകാർ മാത്രമാണ് ഇതിനെ പരിഷ്കരണവാദമായി കാണുന്നത്. ദൗർഭാഗ്യകരമെന്നു പറയട്ടെ, ഇടതുപക്ഷ പ്രസ്ഥാനത്തിനുള്ളിൽത്തന്നെ ഇത്തരമാളുകൾ കാലഹരണപ്പെട്ട ആശയങ്ങൾ പ്രചരിപ്പിച്ചുകൊണ്ട് കമ്യൂണിസ്റ്റ് പാർട്ടിയുടെ ശാസ്ത്രീയമായ കൃത്യനിർവഹണത്തെ തടസ്സപ്പെടുത്തുന്നുണ്ട്."

എ.ഡി.ബി വായ്പയുടെയും സ്മാർട്ട് സിറ്റി, എക്സ്പ്രസ് വേകളുടെയും ഈ അപ്പോസ്തലനാകുന്നു, കുണ്ടറയിൽ എം.എ. ബേബിയുടെ പ്രധാന പ്രചാരകൻ. അലിൻഡും സ്റ്റാർച്ച് ഫാക്ടറിയുമൊക്കെ പൂട്ടി മുദ്രവെച്ച കുണ്ടറക്കാർക്ക് ഇനി കവിയൂർ-കിളിരൂർ മാതൃകയിലുള്ള വികസനം പ്രതീക്ഷിക്കാം.

സംസ്ഥാനത്ത് മൽസരിക്കുന്ന ഏറ്റവും സമ്പന്നനായ സ്ഥാനാർഥി ആരാണ്? കുട്ടനാട്ടിലെ കുവൈത്ത് ചാണ്ടി എന്നാണ്

ഉത്തരം. ഇടതുമുന്നണിയിലെ സമ്പന്ന സ്ഥാനാർഥിയോ? കോതമംഗലത്തെ ഷെവലിയാർ ടി.യു. കുരുവിള. വല്ലാത്ത ഒരെളിമയുണ്ട് കുരുവിളയുടെ പ്രചാരണത്തിന്. സൈക്കിളാണ് തെരഞ്ഞെടുപ്പ് ചിഹ്നം. (ആസ്തിവെച്ച് നോക്കിയാൽ ബെൻസു കാറെങ്കിലും ആകേണ്ടതായിരുന്നു) രണ്ടുതരം പോസ്റ്ററുകൾ അച്ചടിപ്പിച്ചിട്ടുണ്ട്: ഒന്നിൽ താടിവെച്ച കുരുവിള, മറ്റേതിൽ ക്ലീൻ ഷേവ് കുരുവിള.

കുണ്ടറയിൽ ചുറ്റിക അരിവാൾ നക്ഷത്രം അടയാളത്തിൽ മൽസരിക്കുന്ന സഖാവ് എം.എ. ബേബി ഇതിനകം ആറു വ്യത്യസ്ത ഇനം പോസ്റ്ററുകൾ പതിപ്പിച്ചുകഴിഞ്ഞു. ഇനിയും ഒന്നോ രണ്ടോ കൂടി വന്നേക്കാം. കൊടിതോരണങ്ങൾ, ഫ്ലക്സ് ബോർഡുകൾ, കമാനങ്ങൾ- എങ്ങും പണത്തിന്റെ പകിട്ടും പത്രാസും. രണ്ടു-രണ്ടര കോടി രൂപയെങ്കിലും മാർച്ച് 22നകം ധൂളിയാകും എന്ന് വ്യക്തം.

എന്താണ് ടി.യു. കുരുവിളയും എം.എ. ബേബിയും തമ്മിലുള്ള വ്യത്യാസം? കുരുവിള ജോസഫ് ഗ്രൂപ്പ് കേരളാ കോൺഗ്രസുകാരനും യാക്കോബായ സുറിയാനി ക്രിസ്ത്യാനിയും; ബേബി മാർക്സിസ്റ്റുകാരനും ലത്തീൻ കത്തോലിക്കനും എന്നതാണോ? തീർച്ചയായും അല്ല. കുരുവിള ചെലവഴിക്കുന്ന പണം ടിയാന്റെ കാരണവന്മാർ സമ്പാദിച്ചതും, സ്വയം കച്ചവടം ചെയ്തുണ്ടാക്കിയതുമാണ്. മറിച്ച് ബേബി പൊടിക്കുന്നത് അർധപട്ടിണിക്കാർ മുതൽ അബ്കാരി മുതലാളിമാർ വരെയുള്ള പാർട്ടി ബന്ധുക്കൾ സംഭാവന നൽകിയ മുതലാണ്.

വിദേശ മൂലധന നിക്ഷേപത്തെക്കുറിച്ചുള്ള തന്റെ കാഴ്ചപ്പാട് എം.എ. ബേബി ഇപ്രകാരം വിശദീകരിക്കുന്നു: "മുതലാളിത്ത ചൂഷണ വ്യവസ്ഥക്ക് എതിരായി കമ്യൂണിസ്റ്റുകാർ പൊരുതുന്നത് ആ മുതലാളിത്ത ചൂഷണവ്യവസ്ഥക്കകത്തു ജീവിച്ചുകൊണ്ടാണ് എന്ന് മാർക്സ് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അങ്ങനെ ജീവിക്കുമ്പോൾ ആ വ്യവസ്ഥയുടെ പലതരം ദോഷങ്ങളും ആനുകൂല്യങ്ങളും അനുഭവിക്കേണ്ടിവരും. മൂലധനം വെള്ളത്തെപ്പോലെയാണ്. Water will always find its level. എവിടെ കൂടുതൽ ലാഭം ലഭിക്കുന്നുവോ അവിടേക്ക് മൂലധനം ഒഴുകും. ഇപ്പോൾ പണമൂലധനത്തിന്റെ ഒഴുക്കുമുണ്ട്. അതാണ് ഈ Hot money, Hot investment എന്നൊക്കെ പറയുന്നത്."

എന്തുകൊണ്ടാണ് സമീപത്തുള്ള കുന്നത്തൂർക്കോ നെടുവത്തൂർക്കോ ഇരവിപുരത്തേക്കോ ഒഴുകാതെ മൂലധനം കുണ്ടറയിലേക്കൊഴുകുന്നത് എന്നു മനസ്സിലായില്ലേ? കുണ്ടറയിലാണ് ലാഭം. അതു മാത്രമാണ് ഹോട്ട് ഇൻവെസ്റ്റ്മെന്റ്.

നാലുവട്ടം മന്ത്രിയായിരുന്ന ആളാണ് ശിവദാസൻ. അതും വൈദ്യുതി, വനം, എക്സൈസുപോലുള്ള വകുപ്പുകളിൽ. എന്തുഫലം? സി.പി.എമ്മിനുള്ളതിന്റെ പകുതിയെങ്കിലും മൂലധനം കുണ്ടറയിലെത്തിക്കാൻ കഴിയുന്നില്ല. മുമ്പെങ്ങും ഉണ്ടാകാത്തവിധം ഐക്യമുന്നണിയുടെ കൊടിതോരണങ്ങളും ബോർഡുകളും നശിപ്പിക്കപ്പെടുന്നുമുണ്ട്. ഭരണമാറ്റം ആസന്നമായതിനാൽ പൊലീസ് നിഷ്ക്രിയം. *മനോരമ* പോലും മൗനം. ശിവദാസന് തലവിധിയെ പഴിക്കുകയേ ഗതിയുള്ളൂ.

പണത്തിന്റെ ധാരാളിത്തത്തേക്കാൾ പ്രകടമായി മറ്റൊന്നെങ്കിലും കുണ്ടറയിൽ കാണാമെങ്കിൽ അത് സാംസ്കാരിക നായകരുടെ സാന്നിധ്യമാണ്. കവികളെ തട്ടിയിട്ട് വഴിനടക്കാൻ പറ്റാതായിരിക്കുന്നു. വി.എസ്. അച്യുതാനന്ദൻ ഉദ്ഘാടനം ചെയ്ത തെരഞ്ഞെടുപ്പ് കൺവെൻഷനിൽ കടമ്മനിട്ട രാമകൃഷ്ണനും ഡി. വിനയചന്ദ്രനും പങ്കെടുത്തിരുന്നു. മാർച്ച് 16ന് അഞ്ചാലുമ്മൂട്ടിൽ ബേബിക്ക് ഐക്യദാർഢ്യം പ്രകടിപ്പിക്കാൻ ഒ.എൻ.വി. എത്തി. ബേബി സഖാവിന്റെ വെബ്സൈറ്റ് www.mababy.in ഉദ്ഘാടനം ചെയ്തത് തിരുനെല്ലൂർ കരുണാകരൻ.

തിരുനെല്ലൂരും വിനയചന്ദ്രനും നാട്ടുകാർ, ഒ.എൻ.വിയും കടമ്മനിട്ടയും കമ്യൂണിസ്റ്റു സഹയാത്രികർ എന്നുകരുതി സമാധാനിക്കാം. ബേബിക്ക് വേണ്ടി മനുഷ്യസ്നേഹികൾ തോളോടുതോൾ ചേർന്ന് ചെറുത്തുനിൽക്കുന്ന പോരാട്ടഭൂമിയിൽ, വടകരയിൽനിന്ന് മീൻകച്ചവടത്തിന് അവധികൊടുത്ത് വന്നിരിക്കുന്നു കവി പവിത്രൻ തീക്കുനിയും കുടുംബവും. അവർ കുണ്ടറയിൽ ക്യാമ്പുചെയ്താണ് പ്രചാരണം. പകലന്തിയോളം ജീപ്പിൽ ചുറ്റിയടിച്ച് മണ്ഡലത്തിലങ്ങോളമിങ്ങോളം കവിതചൊല്ലുന്നു, തീക്കുനി. (കവിതയുടെ കാഠിന്യംകൊണ്ട് കടവൂർ ശിവദാസൻ ജയിച്ചുപോയേക്കുമെന്ന് ചില ദോഷൈകദൃക്കുകൾ പറയുന്നത് കാര്യമാക്കാനില്ല). കവിതയെയും കലാകാരൻമാരെയും സ്നേഹിക്കുന്ന നമ്മുടെ പ്രിയപ്പെട്ടവനായ സഖാവ് എം.എ. ബേബിക്ക് വോട്ടുചെയ്യണമെന്ന അഭ്യർഥന സഹൃദയസമക്ഷം വിതരണം ചെയ്യുന്നത് കവിയുടെ പിഞ്ചുകുട്ടികൾ. വിത്തനാഥന്റെ ബേബിക്കു പാലും നിർധനച്ചെറുക്കനുമിനീരും എന്നു ചങ്ങമ്പുഴക്കവിത.



ജനങ്ങളെ ദൈവങ്ങളായി പ്രഖ്യാപിക്കുന്ന രാഷ്ട്രീയ ദർശനമാണ് ബേബിയുടേത്. ഇക്കാര്യത്തിൽ കുണ്ടറയിലെ ജനങ്ങൾ ഭാഗ്യംചെയ്തവരാണ് എന്ന് ഞങ്ങൾ കരുതുന്നു. നിങ്ങളുടെ വോട്ടുമാത്രമല്ല അനുഗ്രഹം, ഉപദേശം, തത്വചിന്ത ഇതെല്ലാം എം.എ. ബേബിക്ക് ആവശ്യമാണ്: അധ്യാപകരുടെ അഭ്യർഥന പറയുന്നു. ദൈവമില്ലെന്നു വിശ്വസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന ബേബി എങ്ങനെ ജനങ്ങളെ ദൈവമായി കരുതും എന്നു ചോദിക്കരുത്. ബലരാമനാദികൾക്ക് ബുദ്ധി കടുകട്ടിയാണ്.

കവികൾ തെളിച്ച പാതയിലൂടെ വന്നു, ചിത്രകാരന്മാർ. ഏപ്രിൽ 15ന് സിൻഡിക്കേറ്റ് ബാങ്കിനുമുന്നിൽ ബേബി സഖാവിന് പിന്തുണയർപ്പിച്ചുകൊണ്ടു നടന്ന ചിത്രകലാ ക്യാമ്പ്, സി.പി.എം കേന്ദ്ര കമ്മിറ്റിയംഗം സുനിത് ചോപ്ര ഉദ്ഘാടനം ചെയ്തു. ബേബി ഒരു തൂപ്പുകാരനാണെന്ന് നോട്ടീസ് പറയുന്നു. മാറാലകൾ അടിച്ചുമാറ്റി പുതുമയിലേക്ക് നയിക്കുന്ന സുഹൃത്തും പുരോഗമനത്തിന്റെ ശക്തനായ വക്താവും തികഞ്ഞ ജനകീയ നേതാവും. തൂപ്പുകാരന് അഭിവാദ്യമർപ്പിച്ച് ബ്രഷ് ചലിപ്പിച്ച പ്രതിഭകൾ: സി.എൻ. കരുണാകരൻ, ബി.ഡി. ദത്തൻ, സത്യപാൽ, നന്ദൻ, പൊന്ന്യം ചന്ദ്രൻ, മുഹമ്മദ്ഷാ, ജയചന്ദ്രൻ, ഹോചിമിൻ...

തങ്ങളുടെ വാൽസല്യഭാജനമായിരുന്ന എം.എ. ബേബിക്ക് വോട്ടുചെയ്യണമെന്ന് എസ്.എൻ. കോളജിലെ അധ്യാപകർ അഭ്യർഥന പുറപ്പെടുവിച്ചിട്ടുണ്ട്. അതിലെ ഒപ്പുകാർ: ഡോ. പി. വിജയരാഘവൻ, ഡോ. എസ്. ബലരാമൻ, സി.എൻ. സത്യപാലൻ, ആര്യനാട് ഗോപി, വെളിയം രാജൻ, എസ്.എസ്. ശ്രീനിവാസൻ, എസ്. വസന്തബാബു, എം. ബാലചന്ദ്രൻ, ജെ. സോമദാസ്, എൻ. സതി, സി.വി. രാജഗോപാൽ, കെ.പി. അപ്പൻ, കാർട്ടൂണിസ്റ്റ് സോമനാഥൻ... തികഞ്ഞ അരാഷ്ട്രീയനും ശുദ്ധകലാവാദിയുമായതിനാലാകണം അപ്പൻ മാഷ് അഗണ്യകോടിയിൽ തള്ളപ്പെട്ടത്.

ജനങ്ങളെ ദൈവങ്ങളായി പ്രഖ്യാപിക്കുന്ന രാഷ്ട്രീയ ദർശനമാണ് ബേബിയുടേത്. ഇക്കാര്യത്തിൽ കുണ്ടറയിലെ ജനങ്ങൾ ഭാഗ്യംചെയ്തവരാണ് എന്ന് ഞങ്ങൾ കരുതുന്നു. നിങ്ങളുടെ വോട്ടുമാത്രമല്ല അനുഗ്രഹം, ഉപദേശം, തത്വചിന്ത ഇതെല്ലാം എം.എ. ബേബിക്ക് ആവശ്യമാണ്: അധ്യാപകരുടെ അഭ്യർഥന പറയുന്നു. ദൈവമില്ലെന്നു വിശ്വസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന ബേബി എ

ങ്ങനെ ജനങ്ങളെ ദൈവമായി കരുതും
എന്നു ചോദിക്കരുത്. ബല്‌രാമനാദികൾ
ക്ക് ബുദ്ധി കടുകട്ടിയാണ്.

ചലച്ചിത്ര രംഗത്തുനിന്ന് നടൻ മുരളി
യും സംവിധായകൻ രഞ്ജി പണിക്കരും
വന്നു പോയി. ജോൺ ബ്രിട്ടാസ്, ബാബു
ഭരദ്വാജ്, പ്രഭാവർമ, അശ്വമേധം ജി.എ
സ്. പ്രദീപ് എന്നിങ്ങനെ *കൈരളി* ചാന
ലിലെ ഏതാണ്ടെല്ലാ പ്രതിഭകളും ശീമ
ത്തമ്പുരാനുവേണ്ടി രംഗത്തുണ്ട്. സന്തോ
ഷ് പാലി ഉടനെയെത്തുമെന്ന് പ്രതീക്ഷി
ക്കുന്നു. *ദേശാഭിമാനി*യിൽനിന്ന് ആർ.എ
സ്. ബാബു വന്നിട്ടുണ്ട്. പി.എം. മനോജ്
കൂടിയായാൽ കോറം തികയും.

സഖാവ് ബേബിക്ക് പിന്തുണ പ്രഖ്യാ
പിച്ചുകൊണ്ട് ഏപ്രിൽ അഞ്ചിന് മുൻകാ
ല എസ്.എഫ്.ഐ പ്രവർത്തകരുടെ
കൺവെൻഷൻ മുക്കട കല്ലറക്കൽ ഹാ
ളിൽ നടന്നു. വെളിയം കെ.എസ്. രാജീ
വും സി. ബാൾഡ്വിനുമായിരുന്നു മുഖ്യ
സംഘാടകർ. പങ്കെടുത്തവർ- സി. ഭാസ്
കരൻ, സി.പി. അബൂബക്കർ, ജോൺ ബ്രി
ട്ടാസ്, പ്രഭാവർമ, ഡോ. എ. റസലുദ്ദീൻ,
ഡോ. പി.ജെ. ചെറിയാൻ, പ്രൊഫ. ജയ
ദേവൻ, അഡ്വ. ഷാനവാസ്ഖാൻ, അഡ്വ.
പാരിപ്പിള്ളി രവീന്ദ്രൻ, കാഥികൻ ഹർഷ
കുമാർ (സ്പാർട്ടക്കസ് ഫെയിം), ജീവി
ക്കുന്ന രക്തസാക്ഷി സൈമൺ ബ്രിട്ടോ,
അബ്കാരി മുതലാളി അമ്പലക്കര അ
നിൽകുമാർ എന്നിത്യാദി പ്രതിഭകൾ. പ്രൊ
ഫ. ജയദേവൻെറയും വെളിയം കെ.എ
സ്. രാജീവിൻെറയും നേതൃത്വത്തിൽ ര
ണ്ട് കാൽനട ജാഥകൾ ഏപ്രിൽ 11 മു
തൽ മണ്ഡലത്തിൽ പ്രചാരണം നടത്തു
കയാണ്.

സ്ഥാനാർഥിയുടെ പടവും ചിഹ്നവു
മുള്ള വിഷു-ഈസ്റ്റർ കാർഡുകൾ കു
ണ്ടറയിലെമ്പാടും പാറിനടക്കുകയാണ്. സ
ഖാവ് ബേബി ഫിദൽ കാസ്ട്രോയോടൊ
പ്പം നിൽക്കുന്ന ചിത്രങ്ങളും സാർവത്രി
കമാണ്. ഇനി ജസ്റ്റിസ് വി.ആർ. കൃഷ്
ണയ്യരുടെ വോട്ടഭ്യർഥനയും കൊല്ലം ബി
ഷപ്പ് സ്റ്റാൻലി റോമൻ തിരുമനസ്സിലെ
കൽപനയുമാണ് വരാനുള്ളത്.

ഇന്ദുവദനേ നിന്നെ ലഭിച്ചു, ഇനിക്കി
ന്നുകേൾ പുരാപുണ്യം ഫലിച്ചു എന്ന ര
ണ്ടാംദിവസത്തെ നളൻെറ അവസ്ഥയി
ലെത്തിയിരിക്കുന്നു, എം.എ. ബേബി. ന
ളന് പിന്നെ വൈരിയായുണ്ടായിരുന്നത്
ദമയന്തിയുടെ ലജ്ജ; ബേബിക്ക് കുണ്ടറ
നിവാസികളുടെ നിസ്സംഗത.

തെരഞ്ഞെടുപ്പ് പ്രചാരണത്തിൻെറ ഉ
ദ്ഘാടനത്തിന് അച്യുതാനന്ദനെ കാണാൻ
ആൾ കൂടി. പൂഴി വാരിയിട്ടാൽ താഴാത്ത
പുരുഷാരം. പിന്നീട് നിസ്സംഗത, നിർവി
കാരത. പവിത്രൻ തീക്കുനി കവിത പാടി
യിട്ടും മുൻകാല എസ്.എഫ്.ഐക്കാർ
കാൽനട ജാഥ നടത്തിയിട്ടുമൊന്നും ജ
നം ഗൗനിക്കുന്നില്ല. സ്ഥാനാർഥിയുടെ
ഗുണഗണങ്ങൾ അറിയാൻ വെബ്സൈ
റ്റ് സന്ദർശിക്കുന്നവരുടെ എണ്ണവും തു
ച്ഛം.



*കടവൂർ ശിവദാസൻ*

വിപ്ലവ സോഷ്യലിസ്റ്റുകാരനായാണ്
ശിവദാസൻെറ രംഗപ്രവേശം.
പ്രോഗ്രസീവ് സ്റ്റുഡൻറ്സ് യൂനിയനിലും
യു.ടി.യു.സിയിലും താരമായിരുന്നു.
1980ൽ ആർ.എസ്.പി ടിക്കറ്റിൽ നിയമസഭാംഗമായി.
പാർട്ടി പിളർന്നപ്പോൾ ശ്രീകണ്ഠൻനായർക്കൊപ്പം
നിന്നു. ശ്രീകണ്ഠൻ ചേട്ടൻെറ മരണശേഷം
കരുണാകരൻെറ മേൽക്കോയ്മ അംഗീകരിച്ച്
കോൺഗ്രസിൽ ചേർന്നു.
ലീഡറും മകനും പിണങ്ങിപ്പിരിഞ്ഞപ്പോഴും
പാർട്ടിയിൽ ഉറച്ചുനിൽക്കുന്നു.

കാലാകാലങ്ങളായി ചുറ്റിക അരിവാൾ
നക്ഷത്രത്തിൽ വോട്ടുകുത്തുന്ന കുറെ
സാധുക്കളുണ്ട് കുണ്ടറയിൽ. ഇവരാരും
എം.എ, പി.എച്ച്.ഡിക്കാരല്ല. വെറും സാ
ധാരണക്കാർ. വിവരവും വിദ്യാഭ്യാസവും
കുറഞ്ഞവർ. മൂലധന നിക്ഷേപത്തെക്കു
റിച്ചുള്ള മാർക്സിൻെറ സിദ്ധാന്തമോ ഭാ
സുരേന്ദ്ര ഭാഷ്യമോ ബേബി-ഐസക്ക്
വ്യാഖ്യാനമോ അറിയാത്തവർ. അജ്ഞ
തയുടെ ആധിക്യംകൊണ്ടാവാം, വെറും
നിഷ്കളങ്കതകൊണ്ടുമാവാം ഇക്കൂട്ടർക്ക്
വി.എസ്. അച്യുതാനന്ദനാണ് കൺകണ്ട
ദൈവം. വനംകൊള്ളയെ, സ്ത്രീപീഡന
ത്തെ, വൃക്ഷവാണിഭത്തെ ചെറുക്കുന്ന ധീ
രപോരാളി; ഈസ്റ്റിന്ത്യാ കമ്പനിയുടെ
പിന്മുറക്കാരോട് സന്ധിയില്ലാ സമരം ചെ
യ്യുന്ന വർത്തമാനകാല വേലുത്തമ്പി.

വി.എസിനെ വികസനവിരുദ്ധനും ന്യൂ
നപക്ഷ വിരുദ്ധനുമാക്കി മുദ്രയടിച്ച് സീ
റ്റ് നിഷേധിക്കാൻ പരിശ്രമിച്ചവരിൽ മു
മ്പനാണ് എം.എ. ബേബിയെന്ന് കുണ്ടറ
ക്കാർ ധരിച്ചുവശായിരിക്കുന്നു. കേന്ദ്ര ക
മ്മിറ്റിയിലും സംസ്ഥാന സെക്രട്ടേറിയറ്റി
ലും നടന്ന ചർച്ചകളെക്കുറിച്ച് ബൂർഷ്വാ
മാധ്യമങ്ങൾ പ്രചരിപ്പിച്ച നുണകൾ ഈ
സാധുക്കൾ വിശ്വസിച്ചതാകാം കാരണം.
മെക്കാളെ പ്രഭുവിന് വിടുപണി ചെയ്ത
മുളകുമടിശ്ശീലക്കാരൻ മാത്തുതരകൻെറ
റോളിലാണോ കുണ്ടറക്കാർ ബേബിയെ
കാണുന്നത്? അങ്ങനെയെങ്കിൽ, സഖാ
വിൻെറ വാട്ടർലൂവാകും കുണ്ടറ.

അങ്ങനെയല്ലെങ്കിലോ? സഖാവ് എം.എ.
ബേബി വൻ ഭൂരിപക്ഷത്തോടെ ജയിക്കും.
മന്ത്രിയുമാകും. സാംസ്കാരിക വകുപ്പു
തന്നെ ലഭിക്കാനാണ് സാധ്യത. സ്വാതി
തിരുനാളിൻെറ കാലത്തെന്നപോലെ സം
ഗീതസാന്ദ്രമാകും തിരുവനന്തപുരം.
ഒ.എൻ.വിക്കും കടമ്മനിട്ടക്കും എഴുത്ത
ച്ഛൻ പുരസ്കാരം ലഭിക്കും. സി.എൻ.
കരുണാകരൻ ലളിതകലാ അക്കാദമി ചെ
യർമാനാകും; ആർ.എസ്. ബാബു പ്രസ്
അക്കാദമി ചെയർമാനും. നാനാ വഴിക്കും
മൂലധനം ഒഴുകിയെത്തും. സംസ്ഥാനം
ഉത്തരോത്തരം പുരോഗമിക്കും. നൂറു പൂ
ക്കൾ വിരിയും. ●